**ഏകം അപി ഗണിതം ന കൃതവാൻ വാ?**
ഒരു കണക്കു പോലും ചെയ്തില്ലേ?
**ഏവം ചേത് പരീക്ഷായാം കിം കരോതി?**
ഇക്കണക്കിന് നീ പരീക്ഷയ്ക്കെന്ത് ചെയ്യും?
**സേവകം കിഞ്ചിത് ആഹ്വയതു**
ദയവായി പ്യൂണിനെ/ശിപായിയെ വിളിക്കൂ.
**ഘണ്ടാ നാദിതാ വാ?**
മണി അടിച്ചുവോ?
**ടിപ്പണീം ലിഖതു**
ദയവായി നോട്ട്സ് എഴുതൂ.
**ഏകോഽപി ന ജാനാതി വാ?**
ഒരാൾക്കു പോലും അറിയില്ലേ?
**ഭവാൻ ജ്ഞാതവാൻ വാ? വദതു കിഞ്ചിത്**
താങ്കൾക്കറിയുമോ? കുറച്ചു പറയൂ.
**അദ്യ ഏതാവദേവ പര്യാപ്തം**
ഇന്ന് ഇത്രതന്നെ മതിയാകും.
**അസ്യ അനുച്ഛേദസ്യ അന്തേ സമാപയാമഃ**
ഈ ഖണ്ഡിക തീരുമ്പോൾ അവസാനിപ്പിക്കാം.
**ശ്വഃ ഏതദ് സമ്യക് പഠിത്വാ ആഗന്തവ്യം**
നാളെ ഇത് നന്നായി വായിച്ചു വരണം.
**ഗൃഹേ കിമപി പഠന്തി വാ?**
നീ വീട്ടിൽ എന്തെങ്കിലും വായിക്കാറുണ്ടോ?

**കിം ഭോഃ കോലാഹലഃ**

ആ ബഹളമെന്താണ്?

**ഹ്യഃ കിയത് പര്യന്തം പാഠിതവാൻ?**

ഇന്നലെ എത്ര വരെ പഠിപ്പിച്ചു?

# സ്ത്രിയഃ
## സ്ത്രീകൾ

**ഗൃഹകാര്യം സർവ്വം സമാപ്തം വാ?**
വീട്ടുജോലികൾ കഴിഞ്ഞുവോ?
**സമാപ്തപ്രായം**
കഴിറായി.
**കിം ദ്വിത്രീണി ദിനാനി ന ദൃഷ്ടാ!**
എന്താ, രണ്ടുമൂന്ന ദിവസം കണ്ടില്ലല്ലോ?
**അഹം മാതൃഗൃഹം ഗതവതീ**
ഞാൻ അമ്മയുടെ വീട്ടിൽ പോയിരുന്നു.
**ഏഷു ദിനേഷു വിമലാ മിലിതവതീ വാ?**
ഈയിടെങ്ങാനും വിമലയെ കണ്ടിരുന്നുവോ?
**കാര്യാലയതഃ തസ്യ ആഗമന സമയഃ ഏഷഃ**
അവൻ ഓഫീസിൽ നിന്നു വരുന്ന സമയമായി.
**മമാപി ബഹു കാര്യം അസ്തി**
എനിക്കും വളരെയധികം ജോലിയുണ്ട്.
**അതിഥയഃ ആഗതാഃ സന്തി**
അതിഥികൾ വന്നിട്ടുണ്ട്.
**കിഞ്ചിത് ശർകരാം ദദാതി വാ?**
എനിക്ക് കുറച്ച് പഞ്ചസാര കടം തരുമോ?

| | |
|---|---|
| **ശർകരാ** | പഞ്ചസാര |
| **ക്ഷീരം** | പാൽ |
| **കാഫീചൂർണം** | കാപ്പിപ്പൊടി |
| **സുപിഷ്ടം** | ഗോതമ്പ് മാവ് |
| **പൃഥുകം** | അവിൽ |
| **ചാലനീ** | അരിപ്പ |

**ഭവതഃ മാതാ കിം കരോതി സ്മ?**
നിങ്ങളുടെ അമ്മ എന്തു ചെയ്യുന്നു?
**അദ്യ പ്രാതഃ ആരഭ്യ ബഹു കാര്യാണി**
ഇന്നു രാവിലെ തൊട്ട് ധാരാളം
ജോലിയുണ്ടായിരുന്നു.
**തേഷാം പുത്ര്യാഃ വിവാഹഃ നിശ്ചിതഃ ഇതി**
**ശ്രുതവാൻ**
അവരുടെ മകളുടെ വിവാഹം നിശ്ചയിച്ചെന്നു കേട്ടു.
**വരഃ വിദേശേ അസ്തി**
വരൻ വിദേശത്താണ്.
**കന്യായാഃ കൃതേ കിം കിം ആഭരണം**
**ദാസ്യന്തി?**
മകൾക്ക് എന്തൊക്കെ ആഭരണങ്ങളാണ് അവർ
കൊടുക്കുവാൻ പോകുന്നത്?

**മൃത്തൈലം ലബ്ധം വാ?**

മണ്ണെണ്ണ കിട്ടിയോ?

**മൃത്തൈലം വിക്രീയതേ ഇതി ശ്രുതവതീ**

മണ്ണെണ്ണ വിൽക്കുന്നുണ്ടെന്നു കേട്ടു.

# പാകഃ

## പാചകം

**പാകഃ സമാപ്തഃ വാ?**
പാചകം കഴിഞ്ഞുവോ?
**അദ്യ കഃ പാകഃ?**
ഇന്നെന്താണ് ഉണ്ടാക്കിയിരിക്കുന്നത്?
**ഭോജനം അഭവത് വാ?**
ഊണ് കഴിച്ചുവോ?
**ഭവത്യാഃ ഗൃഹം കശ്ചിദ് ആഗത ഇവ**
നിന്റെ വീട്ടിൽ ആരോ വന്നെന്നു തോന്നുന്നു.
**അന്യത് കിമപി നാസ്തി കേവലം സാരഃ**
വേറെയൊന്നുമില്ല, കുഴമ്പു മാത്രമെ ഉള്ളൂ.
**അസ്മത് ഗൃഹേ ഏകൈകസ്യ ഏകൈകാ രുചിഃ**
ഞങ്ങളുടെ വീട്ടിൽ ഓരോരുത്തർക്കും വെവ്വേറെ രുചിയാണ്.

# വേഷഭൂഷണാനി

## വസ്ത്രാഭരണങ്ങൾ

**ഭവത്യാഃ ശാടികാ നൂതനാ വാ?**
നിന്റെ പുതിയ സാരി ഇതാണോ?
**നൈവ, ഗതവർഷേ ഏവ ക്രീതവതീ**
അല്ല, ഇത് കഴിഞ്ഞ വർഷം വാങ്ങിയതാണ്.
**തഥാപി നൂതനം ഇവ പ്രതിഭാതി**
എന്നിട്ടും ഇത് പുതിയതു പോലെ തോന്നുന്നു.
**ഏതാദൃശീ ശാടികാ മമ സമീപേ അപി അസ്തി**
ഇതുപോലെ ഒരു സാരി എന്റെ പക്കലുമുണ്ട്.
**അഹം നൂതനശാടികാം ക്രീതവതീ**
ഞാൻ ഒരു പുതിയ സാരി വാങ്ങിച്ചു.
**അഞ്ചലഃ ബഹു സമ്യക് അസ്തി**
സാരിയുടെ കര നന്നായിട്ടുണ്ട്.
**ഇമാം കുത്ര ക്രീതവതീ?**
ഇത് എവിടെ നിന്നാണ് വാങ്ങിയത്?
**അസ്യാഃ ശാടികായാഃ അനുരൂപഃ ചോലഃ ന ലബ്ധഃ**
ഇതിന് അനുയോജ്യമായ ഒരു ബ്ലൗസു തുണി കിട്ടിയില്ല.

**വലയസ്യ വിന്യാസഃ ആകർഷകഃ അസ്തി**
വളയുടെ ശൈലി ആകർഷകമായിട്ടുണ്ട്.
**ശാടികയാ സാ പ്രൗഢാ ഇവ ദൃശ്യതേ**
ഈ സാരിയിൽ അവൾ മുഴുവൻ
വളർന്നതുപോലെ തോന്നുന്നു.
**പരിണാഹഃ ബഹു ന്യൂനഃ**
വീതി വളരെ കുറവാണ്.
**അഹം അപി ഏകാം ക്രേതും ഇച്ഛാമി**
ഞാനും ഒരെണ്ണം വാങ്ങുവാൻ ആഗ്രഹിക്കുന്നു.
**ബഹു സുന്ദരം അസ്തി കില ഏതദ്?**
ഇത് വളരെ ഭംഗിയായിട്ടുണ്ട്, അല്ലേ?
**ഭവത്യാഃ ഏതദ് യുജ്യതേ**
നിനക്ക് ഇത് ചേരുന്നുണ്ട്.
**കിയദ് ദത്തവതീ**
നീ ഇതിനു എന്തു വില കൊടുത്തു?
**മുംബയീതഃ മമ അഗ്രജഃ ആനീതവാൻ**
എന്റെ ജ്യേഷ്ഠൻ ബോംബെയിൽ നിന്നു
കൊണ്ടുവന്നു.

# കാര്യാലയഃ

## ഓഫീസ്

**ഭവാൻ കതി ദിനാനി വിരാമം സ്വീകരോതി?**

നീ എത്ര ദിവസത്തെ അവധിയാണെടുക്കുന്നത്?

**ഏഷു ദിനേഷു മഹാൻ കാര്യഭാരഃ**

ഈയിടെയായി ജോലിഭാരം

വളരെയധികമാണ്.

**ഇമാം സൂചനാഫലകേ സ്ഥാപയതു**

ഇത് നോട്ടീസ് ബോർഡില് ഇടൂ.

**അത്ര ഹസ്താംകനം കരോതു**

ഇവിടെ ഒപ്പിടൂ.

**സഃ വിരാമം സ്വീകൃതവാൻ**

അയാൾ അവധിയിലാണ്.

**അസ്മിൻ വിഷയേ പുനഃ അപി ചിന്തയാമി**

ഇക്കാര്യത്തെക്കുറിച്ച് ഞാൻ വീണ്ടും

ചിന്തിക്കാം.

**ആഗാമി സപ്താഹേ മാം പശ്യതു**

എന്നെ അടുത്ത ആഴ്ച കാണൂ.

**അസ്മിൻ വിഷയേ അനന്തരം വദാമി**

ഇക്കാര്യത്തെക്കുറിച്ച് ഞാൻ പിന്നീട് പറയാം.

**ഏതത് അഹം അവശ്യം സ്മരാമി**

ഞാൻ ഇത് തീർച്ചയായും ഓർമ്മിക്കാം.

**ഭവദുക്തം സർവ്വം ജ്ഞാതവാൻ ഭോഃ**

എനിക്ക് താങ്കൾ പറഞ്ഞത് എല്ലാം മനസ്സിലായി.

**അത്ര തസ്യ ഏവ സർവ്വാധികാരഃ**

ഇവിടെ എല്ലാ അധികാരവും അയാൾക്കാണ്.

**മമ കൃതേ കാഽപി ദൂരവാണീ ആഗതാ വാ?**

എനിക്ക് ഏതെങ്കിലും ഫോൺ വിളി ഉണ്ടായിരുന്നുവോ?

**ഭവതഃ കൃതേ ദൂരവാണീ ആഗതാ ആസീത്**

താങ്കൾക്ക് ഒരു ഫോൺ വിളി ഉണ്ടായിരുന്നു.

**ഭവാൻ കസ്മിൻ സ്ഥാനേ നിയുക്തഃ അസ്തി?**

ഓഫീസിൽ നീ ഏതു തസ്തികയിലാണ് ഉള്ളത്?

**ഏഷഃ സർവ്വദാ ആഗത്യ പീഡയതി**

ഇയാൾ എപ്പോഴും എന്നെ ബുദ്ധിമുട്ടിക്കുന്നു.

**ഇദാനീം സമയഃ അതീതഃ**

ഇപ്പോൾ സമയം കഴിഞ്ഞു.

**കൃപയാ ശ്വഃ ആഗച്ഛതു**

ദയവായി നാളെ വരൂ.

**സഃ ആഗതവാൻ ഇതി സ്മരാമി**

അയാൾ വന്നതായി ഞാൻ ഓർക്കുന്നു.

**പഞ്ചവാദനപര്യന്തം അത്രൈവ ആസീത്**

അയാൾ അഞ്ചുമണി വരെ

ഇവിടെയുണ്ടായിരുന്നു.

**മാം ആഹൂതവാൻ വാ?**

താങ്കൾ എന്നെ വിളിച്ചിരുന്നുവോ?

**തദ് വ്യവസ്ഥാം അഹം കരോമി**

ഞാൻ അതിനുള്ള ഏർപ്പാട് ചെയ്യാം.

**കാര്യാലയസ്യ സമാപ്തിഃ കദാ?**

ഓഫീസ് എപ്പോഴാണ് അടയ്ക്കുന്നത്?

**ഏതദ്വിഷയേ ശ്വഃ പുനരപി സ്മാരയതു**

എന്നെ നാളെ ഇതിനെക്കുറിച്ച് ഓർമ്മിപ്പിക്കൂ.

**തം അത്ര ആഗന്തും സൂചയതു**

അയാളോട് ഇവിടെ വരുവാൻ പറയൂ.

**കിമർഥം ഇദാനീം അപി കാര്യം ന ആരബ്ധം?**

എന്താണ് ഇതുവരെ ജോലി തുടങ്ങാത്തത്?

**അന്യേഷാം ഉപഹാസേനൈവ കാലം യാപയതി**

അയാൾ മറ്റുള്ളവരെ കളിയാക്കിത്തന്നെ സമയം കളയുന്നു.

**മയാ കിം കരണീയം, വദതു**

ഞാൻ എന്തു ചെയ്യണം, പറയൂ.

**അഹം കിം കരോമി ഭോഃ?**

ഞാൻ എന്തു ചെയ്യും?

**അസ്തു, പരിശീലയാമഃ**

ആകട്ടെ, നമുക്ക നോക്കാം.

**ആഗച്ഛതു, കിഞ്ചിത് കാഫീം പിബാമഃ**

വരൂ, കുറച്ച കോഫീ കുടിക്കാം.

**ഭവാൻ ശീഘ്രം പ്രത്യാഗച്ഛതി വാ?**

താങ്കൾ വേഗം തിരിച്ചുവരുമോ?

**കൃപയാ ഉപവിശതു**

ദയവായി ഇരിക്കൂ.

**പഞ്ചനിമേഷേഷു ഏതദ് കൃത്വാ ദദാമി**

അഞ്ചു നിമിഷത്തിനുള്ളിൽ ഇതു ചെയ്തുതരാം.

**അദ്യ സഃ അത്ര നാസ്തി കില**

അയാൾ ഇന്ന് ഇവിടെ ഇല്ലെന്ന്

നിങ്ങൾക്കറിയാമല്ലോ.

**സഃ ഏകസപ്താഹാഭ്യന്തരേ ആഗച്ഛേത്**

അയാൾ ചിലപ്പോൾ ഒരാഴ്ച കഴിഞ്ഞ്

വന്നേക്കാം.

# ആരോഗ്യം

## ആരോഗ്യം

**മമ ആരോഗ്യം സമീചീനം നാസ്തി**

എന്റെ ആരോഗ്യം അത്ര ശരിയല്ല.

**മഹതീ പാദവേദനാ**

വല്ലാത്ത കാലുവേദന.

**സാമാന്യതഃ ശിരോവേദനാ തദാ തദാ ആഗച്ഛതി**

സാധാരണയായി എനിക്ക് ഇടയ്ക്കിടെ തലവേദന വരാറുണ്ട്.

**കിഞ്ചിത് ജ്വരഃ ഇവ**

ചെറിയ പനിയുള്ളതു പോലെ...

**വൈദ്യം പശ്യതു**

ഒരു ഡോക്ടറെ കാണൂ.

**മമ വമനശങ്കാ**

എനിക്ക് ശർദ്ദിക്കാൻ വരുന്നു.

**വൈദ്യസ്യ നിർദേശനം സ്വീകരോതു**

ഒരു ഡോക്ടറുടെ ഉപദേശം സ്വീകരിക്കൂ.

**കിമർഥം കണ്ഠഃ അവരുദ്ധഃ?**

തൊണ്ട അടഞ്ഞിരിക്കുന്നതെന്താണ്?

**അഹം അതീവ ശ്രാന്തഃ**

ഞാൻ വളരെ തളർന്നിരിക്കുകയാണ്.

**തസ്യ ആരോഗ്യം കഥം അസ്തി?**

അയാളുടെ ആരോഗ്യം എങ്ങനെയുണ്ട്?

**അദ്യ കിഞ്ചിത് ഉത്തമാ (ദേഹസ്ഥിതിഃ )**

ഇന്ന് കുറച്ച് മെച്ചമുണ്ട്.

**പ്രാതഃ ആരഭ്യ ലഘു ശിരോവേദനാ**

രാവിലെ മുതൻ നേരിയ തലവേദന.

**ആരോഗ്യം താവത് സമ്യക് നാസ്തി**

ആരോഗ്യം അത്രമാത്രം ശരിയല്ല.

**വൈദ്യം കദാ ദൃഷ്ടവാൻ?**

എപ്പോഴാണ് ഡോക്ടറെ കണ്ടത്?

**ഉത്സാഹഃ ഏവ നാസ്തി ഭോഃ**

തീരെ ഉത്സാഹം തോന്നുന്നില്ല.

**ഹ്യഃ തു സ്വസ്ഥഃ ആസീത്**

ഇന്നലെ ആരോഗ്യം നന്നായിരുന്നു.

**കിം അദ്യ അഹം ഭോജനം കരോമി വാ?**

ഞാൻ ഇന്ന് ഊണ് കഴിക്കട്ടെ?

**അദ്യ ജ്വരഃ കഥം അസ്തി?**

ഇന്ന് പനി എങ്ങനെയുണ്ട്?

**യഥാവത്**

പഴയതു പോലെ.

**തദാ തദാ ഉദരവേദനാ പീഡയതി കില?**

ഇടയ്ക്കിടെ വയറുവേദന ബുദ്ധിമുട്ടിക്കുന്നുണ്ടോ?

**ജ്വരപീഡിതഃ വാ? കദാ ആരഭ്യ?**

പനി പിടിച്ചോ? എന്നുതൊട്ട്?

**അയ്യോ! രക്തം സ്രവതി!**

ഓ! രക്തം ഒഴുകുന്നു.

**അപഘാതേ സഃ ജീവിതഃ ഇത്യേവ വിശേഷഃ**

അപകടത്തിനുശേഷം അയാൾ അതിജീവിച്ചത് വലിയൊരു അത്ഭുതമാണ്.

**സഃ ചികിത്സാലയേ പ്രവേശിതഃ**

അയാളെ ആശുപത്രിയിൽ പ്രവേശിപ്പിച്ചിരിക്കുകയാണ്.

**മമ ശിരഃ ഭ്രമതി ഇവ**

എനിക്ക് തലകറങ്ങുന്നതു പോലെ തോന്നുന്നു.

# സമയഃ

## സമയം

കഃ സമയഃ?
സമയം എത്രയായി?
**സപാദചതുർവ്വാദനം**
മൂന്നേ മുക്കാലായി.
**ദ്വിവാദനേ അവശ്യം ഗന്തവ്യം അസ്തി**
എനിക്ക് രണ്ടു മണിയ്ക്ക് അത്യാവശ്യമായി പോകേണ്ടതുണ്ട്.
**ത്രിവാദനേ ഏകം യാനം അസ്തി**
മൂന്നു മണിയ്ക്ക് ഒരു ബസ്സുണ്ട്.
**പാദോന ഷഡ്വാദനേ ഭവാൻ മിലതി വാ?**
നീ അഞ്ച് മുക്കാലിന് എന്നെ കാണുമോ?
**സാർധപഞ്ചവാദനേ അഹം ഗൃഹേ തിഷ്ഠാമി**
ഞാൻ അഞ്ചരയ്ക്ക് വീട്ടിൽ ഉണ്ടാകും.
**പഞ്ച ഊന ദശവാദനേ മമ ഘടീ സ്ഥഗിതാ**
എന്റെ വാച്ച് പത്തു മണിയ്ക്ക് അഞ്ചു മിനിട്ടുള്ളപ്പോൾ നിന്നുപോയി.

**സംസ്കൃതവാർത്താപ്രസാരഃ സായം ദശാധിക ഷഡ്വാദനേ**

സംസ്കൃതവാർത്തകളുടെ പ്രക്ഷേപണം വൈകുന്നേരം ആറ് പത്തിനാണ്.

**സാർധം ദ്വിഘണ്ടാത്മകഃ കാര്യക്രമഃ**

അത് രണ്ടര മണിക്കൂറ് നീണ്ട പരിപാടിയാണ്.

**ഷഡ്വാദനപര്യന്തം തത്ര കിം കരോതി?**

ആറു മണി വരെ നീ അവിടെ എന്തു ചെയ്യും?

**ശാലാ ദശവാദനതഃ കില?**

സ്കൂൾ പത്തു മണിയ്ക്കല്ലേ തുടങ്ങുന്നത്?

**ഇതോഽപി യഥേഷ്ടം സമയഃ അസ്തി**

ഇനിയും ഇഷ്ടം പോലെ സമയമുണ്ട്.

**സഃ ഷഡ്വാദനതഃ സപ്തവാദനപര്യന്തം യോഗാസനം കരോതി**

അയാൾ ഏഴു മണി വരെ യോഗാസനം ചെയ്യും.

**മമ ഘടീ നിമേഷദ്വയം അഗ്രേ സരതി**

എന്റെ വാച്ച് എന്നും രണ്ടു മിനിട്ട് മുൻപിൽ പോകുന്നു.

**സമയേ ആഗച്ഛതു** സമയത്ത് വരൂ.

**അരേ! ദശവാദനം!**

ഓ! പത്തു മണിയായി.

**ഭവതഃ ആകാശവാണീ സമയഃ വാ?**

നിന്റേത് ആകാശവാണി സമയമാണോ?

**ഇദാനീം യഥാർഥഃ സമയഃ കഃ?**

ഇപ്പോൾ ശരിയ്ക്ക് സമയമെത്രയായി?

**കിമർഥം ഏതാവാൻ വിലംബഃ?**

ഇത്രയ്ക്ക് വൈകിയതെന്താണ്?

**ഇദാനീം ഭവതഃ സമയാവകാശഃ അസ്തി വാ?**

ഇപ്പോൾ നിനക്ക് കുറച്ച് സമയമുണ്ടോ?

**രവിവാസരേ കഃ ദിനാങ്കഃ?**

ഞായറാഴ്ച തിയ്യതി ഏതാണ്?

**രവിവാസരേ ചതുർവ്വിംശതിതമദിനാങ്കഃ**

ഞായറാഴ്ച ഇരുപത്തിനാലാം തിയ്യതിയാണ്.

**പഞ്ചദശദിനാങ്കേ കഃ വാസരഃ?**

പതിനഞ്ചാം തിയ്യതി ഏത് ആഴ്ചയാണ്?

**ഭവതഃ ശാലാ കദാ ആരബ്ധാ?**

നിന്റെ സ്കൂൾ എപ്പോൾ തുറന്നു?

**ജൂൻ പ്രഥമ ദിനാങ്കേ**

ജൂൺ ഒന്നാം തിയ്യതി.

**ഭവതഃ ജന്മദിനാങ്കഃ കഃ?**

നിന്റെ ജന്മദിനമേതാണ്?

**അഷ്ടാദശ ദശ ഷഡശീതിഃ**

പതിനെട്ട് ആറ് എൺപത്തിയാറ്.

# ദൂരവാണീ

## ടെലഫോൺ

**ഹരിഃ ഓം**

ഹലോ/നമസ്കാരം

**പ്രതിഷ്ഠാനസ്യ കാര്യാലയഃ വാ?**

ഇത് പ്രതിഷ്ഠാനത്തിന്റെ ഓഫീസാണോ?

**രാജേശമഹോദയസ്യ ഗൃഹം വാ?**

ഇത് രാജേഷിന്റെ വീടാണോ?

**ഏഷാ ഷട് ശൂന്യ ശൂന്യ ശൂന്യ ചത്വാരി വാ?**

ഇത് ആറ് പൂജ്യം പൂജ്യം പൂജ്യം നാല് ആണോ?

**കഃ തത്ര? (കഃ സംഭാഷണം കരോതി?)**

അവിടെ ആരാണ് / ആരാണ് സംസാരിക്കുന്നത്?

**അഹം കൃഷ്ണഃ**

ഞാൻ കൃഷ്ണനാണ്

**കഃ അപേക്ഷിതഃ?**

നിങ്ങൾക്കാരാണ് വേണ്ടത്?

**കൃഷ്ണഃ ഗൃഹേ അസ്തി വാ?**

കൃഷ്ണൻ വീട്ടിലുണ്ടോ?

**ക്ഷമ്യതാം, സഃ ഗൃഹേ നാസ്തി**

ക്ഷമിക്കണം, അയാൾ വീട്ടിലില്ല.

**കൃപയാ ഏതത് കൃഷ്ണം സൂചയതു**

ദയവായി ഇതൊന്നു കൃഷ്ണനോട് പറയാമോ?

**കൃപയാ തം ആഹ്വയതി വാ?**

ദയവായി അയാളെ ഒന്നു വിളിക്കാമോ?

**അസ്തു, ഏകക്ഷണം തിഷ്ഠതു**

ശരി, ഒരു നിമിഷം നിൽക്കൂ.

**കഃ ദൂരവാണീം കൃതവാൻ ഇതി വദാമി?**

ആരു വിളിച്ചെന്നാണ് പറയേണ്ടത്?

**സഃ ശ്വഃ ആഗച്ഛേത്**

അയാൾ നാളെ വന്നേയ്ക്കാം.

**അസ്തു, ശ്വഃ പുനഃ ദൂരവാണീം കരോമി**

ശരി, ഞാൻ നാളെ വീണ്ടും വിളിക്കാം.

**കിം, ഇദാനീമപി ന ആഗതവാൻ വാ?**

എന്ത്? അയാൾ ഇതുവരെ വന്നില്ലേ?

**തസ്യ ദൂരവാണീ സംഖ്യാ കാ?**

അയാളുടെ ഫോൺ നമ്പർ ഏതാണ്?

**ഗൃഹേ മിലേത് വാ?**

വീട്ടിൽ കണ്ടേയ്ക്കുമോ?

**മദ്രാസതഃ ഇദാനീമപി ന ആഗതവാൻ**

മദ്രാസിൽ നിന്നും ഇതുവരെ തിരിച്ചുവന്നിട്ടില്ല.

**അവശ്യം സൂചയാമി**

ഞാൻ തീർച്ചയായും അയാളെ അറിയിക്കാം.

**സ്ഥാപയാമി വാ?**

ഫോൺ വെയ്ക്കട്ടെയോ?.

**കിഞ്ചിത് ഉച്ചൈഃ വദതു**

ദയവായി ഒച്ചത്തിൽ സംസാരിക്കൂ

# വാണിജ്യം

## കച്ചവടം

**രൂപ്യകസ്യ കതി ഫലാനി?**
ഒരു രൂപയ്ക്ക് എത്ര പഴങ്ങൾ?
**ഏകൈകസ്യ പഞ്ചവിംശതിപൈസാഃ**
ഒന്നിന് ഇരുപത്തിയഞ്ച് പൈസ.
**രൂപ്യകസ്യ പഞ്ച**
രൂപയ്ക്ക് അഞ്ച്.
**ശുദ്ധം നവനീതം ദദാതു**
ശുദ്ധമായ വെണ്ണ തരൂ.
**പുസ്തകാനി സമാപ്താനി**
പുസ്തകങ്ങൾ തീർന്നു പോയി.
**ഏതദ് പുസ്തകം നാസ്തി വാ?**
ഈ പുസ്തകം ഇല്ലേ?
**തണ്ഡുലഃ സമ്യക് നാസ്തി**
അരി നല്ലതല്ല.
**ദശപൈസാഃ ന്യൂനാഃ സന്തി**
പത്തു പൈസ കുറവാണ്.
**മമ വ്യവഹാരം സമാപയതു**
എന്റെ കണക്കു തീർക്കൂ.

**ഭവതഃ പരിവൃത്തിഃ കഥമസ്തി?**

താങ്കളുടെ കച്ചവടം എങ്ങനെയുണ്ട്?

**തത്ര ഗമനം മാസ്തു ഭോഃ, സഃ ബഹുമൂല്യം വദതി**

അവിടെ പോകണ്ട, വില വളരെ കൂടുതലാണ്.

**കൃപയാ ദേയകം / പ്രാപ്തിപത്രം ദദാതു**

ദയവായി എനിക്ക് രശീത്/ബിൽ തരൂ.

**വിംശതിരൂപ്യകാണി വാ? തർഹി മാസ്തു**

ഇരുപതു രൂപയോ? എന്നാൽ വേണ്ട.

**ആവശ്യകം ആസീത്, പരന്തു ഭവാൻ മൂല്യം അധികം വദതി**

അതു വേണം എന്നാൽ നിങ്ങൾ വില അധികം പറയുന്നു.

**ഭവതഃ കൃതേ ഇതി ന്യൂനമൂല്യേന ദദാമി**

ഞാൻ അത് നിങ്ങൾക്ക് കുറഞ്ഞ വിലയ്ക്കാണ് തരുന്നത്.

**പാർശ്വാപണേ പൃച്ഛതു**

അടുത്ത കടയിൽ ചോദിക്കൂ.

**ഏതാവത് ന്യൂനമൂല്യേന അന്യത്ര കുത്രാപി ന മിലതി**

ഇത്രയും കുറഞ്ഞ വിലയ്ക്ക് വേറെ എവിടെയും കിട്ടുകയില്ല.

**ഏകപഞ്ചാശത് രൂപ്യകാണി സ്വീകുർവ്വന്തു**

അൻപത്തിഒന്നു രൂപ വാങ്ങിക്കൂ.

**നൈവ, തത്ര വിവാദഃ ഏവ നാസ്തി**

ഇല്ല, അക്കാര്യത്തിൽ യാതൊരു തർക്കവുമില്ല.

**ഏതദ് വസ്ത്രം കുത്ര ക്രീതവന്തഃ?**

താങ്കൾ ഈ വസ്ത്രം എവിടെയാണ് വാങ്ങിയത്?

**ഭവാൻ അധികം (മൂല്യം) ദത്തവാൻ**

താങ്കൾ അധികം വില തന്നു.

**കിലോ കൃതേ കതി?**

ഒരു കിലോയ്ക്ക് എത്രയാണ്?

**ഫേനകസ്യ മൂല്യം കിയത്?**

ഈ സോപ്പിന്റെ വിലയെത്രയാണ്?

**കിലോ ദാലസ്യ കൃതേ കതി രൂപ്യകാണി?**

ഒരു കിലോ പരിപ്പിന് വിലയെത്രയാണ്?

**ദന്തഫേനഃ അസ്തി വാ?**

ടൂത്ത്പേസ്റ്റ് ഉണ്ടോ?

**തിഷ്ഠതു, ദദാമി**

നിൽക്കൂ, തരാം.

**കതി/കിയത് ദദാമി?**

എത്ര തരണം?

**ഇദാനീം മാസ്തു, അനന്തരം ആഗച്ഛാമി**

ഇപ്പോൾ വേണ്ട, പിന്നീട് വരാം.

**ഏതദ് സമീചീനം അസ്തി വാ?**

ഇത് നല്ലതാണോ?

# വാതാവരണം

## കാലാവസ്ഥ

**വായുഃ ഏവ നാസ്തി**

കാറ്റ് തീരെ ഇല്ല.

**ആരാത്രി വൃഷ്ടിഃ ആസീത്**

രാത്രി മുഴുവൻ മഴയുണ്ടായിരുന്നു.

**ഘർമോ ഘർമഃ**

ചൂട് വളരെയധികമാണ്.

**കിം ഭോഃ! ക്ലിന്നഃ അസ്തി!**

എന്താ, നിങ്ങൾ ആകെ വിയർത്തല്ലോ.

**പ്രാതഃ ആരഭ്യ ഏവമേവ വൃഷ്ടിഃ**

രാവിലെ തൊട്ട് ഇതുപോലെ മഴ പെയ്യുകയാണ്.

**അദ്യ വൃഷ്ടിഃ ഭവതി വാ?**

ഇന്ന് മഴയുണ്ടാകുമോ?

**കിം ഏഷാ ഉഷ്ണതാ ഭോഃ!**

ഇതെന്തൊരു ചൂടാണ്.

**ശൈത്യം അഹോ ശൈത്യം!**

വല്ലാത്ത ഒരു തണുപ്പ് തന്നെ.

**മഹതീ വൃഷ്ടിഃ**

കനത്ത മഴ.

**വൃഷ്ടിതഃ ഏവ ഭയം**
എനിക്ക് മഴയെ മാത്രമേ പേടിയുള്ളൂ.
**ദിനേ ദിനേ ശീതം അധികം ഭവതി**
ദിവസവും തണുപ്പ് കൂടി വരുകയാണ്.
**യദ്വാ തദ്വാ വൃഷ്ടിഃ**
എപ്പോഴും മഴ തന്നെയാണ്.
**വായുരഹോ വായുഃ**
വല്ലാത്ത കാറ്റ് തന്നെ.
**അത്ര വായുഃ സുഷ്ഠു വാതി**
ഇവിടെ നല്ല കാറ്റ് വീശുന്നുണ്ട്.
**ബഹു ഔഷ്ണ്യം കില?**
നല്ല ചൂടുണ്ട്, അല്ലേ?
**അദ്യ കിഞ്ചിത് ശൈത്യം അധികം**
ഇന്ന് തണുപ്പ് കുറച്ച് അധികമാണ്.
**ഭവതഃ പ്രദേശേ വൃഷ്ടിഃ കഥം?**
താങ്കളുടെ സ്ഥലത്ത് മഴയെങ്ങനെ?
**കുത്രാപി വൃഷ്ടിഃ നാസ്തി**
ഒരിടത്തും മഴ ഇല്ല.

# ഗൃഹസംഭാഷണം

## വീട്ടുവർത്തമാനം

**അദ്യ പ്രാതരാശഃ കഃ?**

ഇന്ന് പ്രാതൽ എന്താണ്?

**അദ്യ പാകോ നാമ പാകഃ (അദ്യതന പാകഃ ബഹു സമ്യക് അസ്തി)**

ഇന്നത്തെ പാചകം വളരെ നന്നായിട്ടുണ്ട്.

**കിമർഥം അദ്യ രുചിരേവ നാസ്തി**

എന്താ, കറികൾക്കൊന്നും ഒരു രുചിയുമില്ലല്ലോ?

**രുചികരം നാസ്തി വാ?**

രുചിയില്ലേ?

**ലവണം ഏവ നാസ്തി**

ഉപ്പ് തീരെയില്ല.

**വ്യഞ്ജനേ ലവണം ന്യൂനം**

ഈ തോരനിൽ ഉപ്പ് കുറവാണ്.

**അന്നം ബഹു ഉഷ്ണം**

ചോറിന് നല്ല ചൂടുണ്ട്.

തദ് കിഞ്ചിത് പരിവേഷയതു

അത് കുറച്ചു വിളമ്പൂ.

**ജലം പൂരയതു** വെള്ളം നിറയ്ക്കൂ.

**ഏകചഷകം ജലം ആനയതു**

ഒരു ഗ്ലാസ്സ് വെള്ളം കൊണ്ടുവരൂ.

**കിഞ്ചിത് വ്യഞ്ജനം പരിവേഷയതു**

കുറച്ചു തോരൻ വിളമ്പൂ.

| | |
|---|---|
| **അന്നം** | ചോറ് |
| **ക്വഥിതം** | സാമ്പാർ |
| **തക്രം** | മോര് |
| **വ്യഞ്ജനം** | തോരൻ |
| **സാരഃ** | സൂപ്പ്, കുഴമ്പ്, പരിപ്പ് കറി |
| **ഉപദംശം** | അച്ചാർ |
| **തൈലം** | എണ്ണ |
| **ഉപസേചനം** | ചമ്മന്തി |
| **ലവണം** | ഉപ്പ് |
| **ഘൃതം** | നെയ്യ് |
| **പർപടം** | പപ്പടം |

**കിം, ന രോചതേ വാ?**

എന്താ, ഇഷ്ടപ്പെട്ടില്ലേ?

**ലവണം കിഞ്ചിത് അധികം**

ഉപ്പ് ലേശം അധികമാണ്.

**കിം അംബ, പ്രതിദിനം സാരഃ ഏവ?**

അമ്മേ, എന്നും പരിപ്പ് കറി തന്നെയാണോ?

**അദ്യ അപി സാരഃ ഏവ?**

ഇന്നും കുഴമ്പ് തന്നെയാണോ?

**കിം അംബ! കിയത് പരിവേഷിതവതീ?**

അമ്മേ, എത്രയാ വിളമ്പിയത്.

**കിയദ് അസ്തി തത്?**

ഓ! അതെത്രയുണ്ട്.

**അംബ! കിഞ്ചിത് ഉപദംശം പരിവേഷയതു**

അമ്മേ, കുറച്ച് അച്ചാർ വിളമ്പൂ.

**അംബ! അദ്യ കദാ വാ ഭോജനം?**

അമ്മേ, ഇന്ന് ഊണ് എപ്പോഴാണ്?

**സാവധാനം പരിവേഷയതു**

പതുക്കെ വിളമ്പൂ.

**അദ്യ ഭൂരി ഭോജനം**

ഇന്ന് ഊണ് കുശാലായി.

**അധികം ജലം മാ പിബതു, ശീതം ഭവതി**

വെള്ളം അധികം കുടിക്കല്ലേ, ജലദോഷം വരും.

**അനേന വ്യഞ്ജനം കരണീയം ആസീത്**

ഇതുകൊണ്ട് തോരൻ ഉണ്ടാക്കണമയിരുന്നു.

**തേമനം ന പരിവേഷിതവതീ ഏവ**

ഇന്ന് തൈര്  സാമ്പാർ വിളമ്പിയതേ ഇല്ല.

**പുനഃ ഏകവാരം പായസം പരിവേഷയതു**

പായസം ഒന്നുകൂടി വിളമ്പൂ?

**ഉത്തിഷ്ഠതു, ഭോജനം കുർമഃ**

എഴുന്നേൽക്കൂ, ഊണ് കഴിക്കാം.

**ഇദമിദാനീം ഭോജനം സമാപ്തം**

ഞാൻ ഇപ്പോൾ ഊണ് കഴിച്ചതേ ഉള്ളൂ.

**അഹം രോടികാം ന ഖാദാമി**

ഞാൻ ചപ്പാത്തി കഴിക്കാറില്ല.

**രോടികാ അസ്തി ചേത് സമീചീനം (അഭവിഷ്യത്)**

ചപ്പാത്തിയുണ്ടായിരുന്നെങ്കിൽ നന്നായിരുന്നു.

**കിം ഭോഃ, ഭോജനമേവ ന കരോതി?**

എന്താ, നീ ഒന്നും കഴിക്കുന്നില്ലല്ലോ?

**അന്നേ കേവലം പാഷാണാഃ**

ചോറിൽ കല്ലുകൾ മാത്രമേ ഉള്ളൂ.

**ദധ്യന്നം പരിവേഷയാമി വാ?**

തൈര് വിളമ്പട്ടെ?

**തക്രം ന ഇച്ഛതി വാ?**

മോര് വേണ്ടേ?

**ഭോജനം സമ്യക് കരോതി ചേത് ക്രീഡനകം ദദാമി**

ശരിയ്ക്ക് ആഹാരം കഴിച്ചാൽ കളിപ്പാട്ടം തരാം.

**തേഷാം ഗൃഹേ കിം ഖാദിതവാൻ?**

അവരുടെ വീട്ടിൽ നീ എന്താണ് കഴിച്ചത്?

**ശീഘ്രം ഭോജനം കരോതു, വിലംബഃ അഭവത്**

സമയം വൈകി, വേഗം ഊണ് കഴിക്കൂ.

**ഇദാനീം മാസ്തു, അനന്തരം ദദാമി**

ഇപ്പോൾ വേണ്ട, പിന്നെ തരാം.

**കിഞ്ചിത് വാ ദധ്യന്നസ്യ ഭോജനം കരോതു**

കുറച്ച് തൈരുസാദമെങ്കിലും കഴിക്കൂ.

**അദ്യ മധുരഭക്ഷ്യം കിം?**

ഇന്ന് മധുരപലഹാരമെന്താണ് ഉള്ളത്?

**ബഹു മധുരം**

നല്ല മധുരം.

**അംബ, ബുഭുക്ഷാ ഭവതി**

അമ്മേ, വിശക്കുന്നു.

**മമ തു ഇദാനീം അതീവ ബുഭുക്ഷാ**

എനിക്ക് ഇപ്പോൾ നല്ല വിശപ്പുണ്ട്.

**ഭോജനം സിദ്ധം വാ? ശാലായാഃ വിലംബഃ ഭവതി**

ഊണ് തയ്യാറായോ? സ്കൂളിൽ പോകാൻ വൈകുന്നു.

**ഭോജനം കൃത്വാ നിദ്രാം കരോതു**

ഊണ് കഴിഞ്ഞ് കുറച്ച് ഉറങ്ങൂ.

**അസ്തു, പരിവേഷണം കരോമി**

ആകട്ടെ, ഇപ്പോൾ വിളമ്പാം.

**കിഞ്ചിത് സ്വീകരോതു**

കുറച്ച് എടുക്കൂ.

**മാസ്തു, അധികം ഭവതി**

വേണ്ട, അധികമായി.

**പരിവേഷണാർഥം കിയാൻ വിലംബഃ?**

വിളമ്പാൻ എത്ര വൈകുന്നു?

**യാവദ് രോചതേ താവദേവ സ്വീകരോതു**

എത്ര വേണോ അത്രമാത്രം എടുക്കൂ.

**സർവ്വേ മിലിത്വാ ഭോജനം കുർമഃ**

എല്ലാവരും ഒരുമിച്ച് ഊണ് കഴിക്കാം.

**അയ്യോ, ഘൃതം ഏവ ന പരിവേഷിതവതീ അഹം**

അയ്യോ, ഞാൻ നെയ്യ് വിളമ്പിയതേ ഇല്ല.

**ഭവതാ വക്തവ്യം ആസീത് കില?**

നിങ്ങൾ പറയേണ്ടിയിരുന്നില്ലേ?

**കിയാൻ വിലംബഃ ഭോഃ, ശീഘ്രം ആഗച്ഛതു**

എത്ര വൈകുന്നു, വേഗം വരൂ.

**സഃ ഇദാനീം അപി ന ആഗതവാന്വാ?**

അയാൾ ഇപ്പോഴും വന്നില്ലേ?

**സ്ഥാലികാ സ്ഥാപിതാ വാ?**

പ്ലേറ്റ് എടുത്തു വെച്ചോ?

**സ്ഥാലികാ ഏവ ന സ്ഥാപിതാ!**

ഇപ്പോഴും പ്ലേറ്റ് പോലും എടുത്തുവെച്ചില്ല!

**ലവണം കിഞ്ചിത് യോജയതു, സമ്യക് ഭവതി**

കുറച്ചു ഉപ്പ് ചേർക്കൂ, ശരിയാകും.

**ഹസ്തം പ്രക്ഷാല്യ ഉപവിശതു**

കൈ കഴുകി ഇരിക്കൂ.

**മാസ്തു, യഥേഷ്ടം അഭവത്**

വേണ്ട, തൃപ്തിയാവോളം ആയി.

**സങ്കോചഃ മാസ്തു, ആവശ്യകം ചേത് പൃച്ഛതു**

മടിക്കണ്ട, വേണമെങ്കിൽ ചോദിക്കൂ.

**ന, മമ സങ്കോചഃ ഏവ നാസ്തി**

ഇല്ല, എനിക്ക് യാതൊരു മടിയുമില്ല.

**കിഞ്ചിത്** കുറച്ചു കൂടി.

**അംബ, അത്ര കിഞ്ചിത് പരിവേഷയതു**

അമ്മേ, എനിക്ക് കുറച്ചു കൂടി വിളമ്പൂ.

**കഃ ലവണം ആവശ്യകം ഇതി ഉക്തവാൻ?**

ഉപ്പു വേണമെന്ന് പറഞ്ഞതാരാണ്?

**ക്വഥിതാപേക്ഷയാ സാരഃ ഏവ രുചികരഃ**

സാമ്പാറിനെക്കാൾ പരിപ്പിന് തന്നെയാണ് രുചി.

**ഏകൈകശഃ വദതു നാമ**

ഓരോരുത്തരായി സംസാരിക്കൂ.

**വിനാ ശബ്ദം ഭോജനം കുർവ്വന്തു നാമ**

അധികം ശബ്ദമുണ്ടാക്കാതെ ഊണ് കഴിക്കൂ.

**പ്രഥമഃ കഃ? സഃ വാ ഭവാൻ വാ?**

ആരാണ് ഒന്നാമൻ? അയാളോ അതോ നിങ്ങളോ?

**പാകഃ ശീതലം ഭവതി**

ആഹാരം തണുക്കുന്നു.

**പാകഃ തദാനീം ഏവ സിദ്ധഃ**

ഊണ് എപ്പോഴേ തയ്യാറായി.

**വ്യാഘരണം കൃതം ചേത് പാകഃ സിദ്ധഃ**

കടുകു വറുത്തെടുത്താൽ ആഹാരം തയ്യാറാകും

**ശാകഃ നാസ്തി, അഹം കിം കരോമി?**

പച്ചക്കറികളൊന്നുമില്ല, ഞാൻ എന്തു ചെയ്യും?

**ഭവതീ പക്തും ഏവ ന ജാനാതി അംബ!**

അമ്മേ, അമ്മയ്ക്ക് പാചകം ചെയ്യാൻ തന്നെ അറിയില്ല.

**ഹ്യസ്തനം വ്യഞ്ജനം കിയത് രുചികരം ആസീത്!**

ഇന്നലത്തെ തോരൻ എത്ര രുചിയുള്ളതായിരുന്നു!

**കതിവാരം ഉക്തവാൻ ഏതദ് മഹ്യം ന രോചതേ ഇതി?**

അതെനിക്ക് ഇഷ്ടമല്ലെന്ന് ഞാൻ എത്ര തവണ പറഞ്ഞിട്ടുണ്ട്.

**തഥാ ചേത് ശ്വഃ ഭവാൻ ഏവ പാകം കരോതു**

അങ്ങനെയാണെങ്കിൽ നാളെമുതൽ നിങ്ങൾ തന്നെ ആഹാരം പാചകം ചെയ്യൂ.

**അസ്യ രുചിം പശ്യതു**

ഇതിന്റെ രുചി ഒന്നു നോക്കൂ.

**ക്ഷീരം ദൂഷിതം**

പാല് പുളിച്ചുപോയി.

**തൂഷ്ണീം ഭോജനം കരോതു വാ?**

മിണ്ടാതിരുന്ന് ആഹാരം കഴിക്കുന്നുണ്ടോ?

**പുനഃ പുനഃ ചർവ്വണം കൃത്വാ ഖാദതു**

വീണ്ടും വീണ്ടും ചവച്ച് ആഹാരം കഴിക്കൂ.

**പരിവേഷണം കൃതം, ശീഘ്രം ആഗച്ഛതു**

വിളമ്പിക്കഴിഞ്ഞു, വേഗം വരൂ.

**ഭവാൻ കിമപി ന ഖാദിതവാൻ?**

താങ്കൾ ഒന്നും കഴിച്ചിട്ടില്ല.

**പുനഃ പരിവേഷയതു**

ഒന്നു കൂടി വിളമ്പൂ.

# പിതരഃ പുത്രാഃ ച

## മാതാപിതാക്കളും മക്കളും

**ഏതാവത്പര്യന്തം കുത്ര ഗതവാൻ?**
ഇതുവരെ എവിടെ പോയിരുന്നു?
**കുത്രാപി ന, അത്രൈവ ആസം**
എവിടെയുമില്ല, ഇവിടെത്തന്നെ ഉണ്ടായിരുന്നു.
**പഠനം കിമപി നാസ്തി വാ?**
എന്താ, പഠിക്കുവാനൊന്നുമില്ലേ?
**വക്താ പ്രഷ്ടാ കോഽപി നാസ്തി വാ?**
എന്താ, ചോദിക്കുവാനും പറയുവാനും ആരുമില്ലേ?
**സഹസ്രവാരം ഉക്തം, ശ്രുതവാൻ വാ?**
ഞാൻ ആയിരം വട്ടം പറഞ്ഞു, നീ കേട്ടോ?
**മമ ഗൃഹപാഠഃ ബഹു അസ്തി**
എനിക്ക് ധാരാളം ഗൃഹപാഠം ചെയ്യാനുണ്ട്.
**അദ്യ ഏവ ശുല്കം ദാതവ്യം അസ്തി**
ഫീസ് ഇന്നു തന്നെ കൊടുക്കണം.
**അന്തിമദിനാങ്കഃ കദാ?**
അവസാന തിയ്യതി ഏതാണ്?
**അദ്യ ഏവ ദാതവ്യം വാ?**
ഇന്നു തന്നെ കൊടുക്കണോ?

**കിം, അദ്യ ദാതവ്യം വാ?**

എന്താ, ഇന്ന് കൊടുക്കണോ?

**അംബ, ഏകം നവീനം യുതകം ആവശ്യകം**

അമ്മേ, ഒരു പുതിയ ഷർട്ട് വേണം.

**ഗോവിന്ദ, ആപണം ഗത്വാ ആഗച്ഛതി വാ?**

ഗോവിന്ദാ, കടയിൽ പോയിവരാമോ?

**അംബ, വേണീബന്ധം കരോതു, ശാലായാഃ വിലംബഃ ഭവതി**

അമ്മേ, മുടി പിന്നിത്തരൂ, സ്കൂളിലേയ്ക്ക് പോകാൻ വൈകുന്നു.

**കഃ സമയഃ ഇതി ജാനാതി വാ?**

സമയമെത്രയായി എന്നറിയാമോ?

**കിമർഥം വിലംബഃ?**

എന്താ വൈകിയത്?

**പിതരം ഏകവാരം ആഹ്വയതു**

അച്ഛനോട് ഒന്ന് ഇവിടെ വരാൻ പറയൂ.

**ഭവതഃ കൃതേ കഥനാപേക്ഷയാ സ്വയം കരണം വരം**

നിന്നോട് പറയുന്നതിലും നല്ലത് ജോലി ഞാൻ തന്നെ ചെയ്യുന്നതാണ്.

**ഭവതീ അനന്തരം ഉപവിശതു**

നീ പിന്നീട് ഇരിക്കൂ.

**തസ്യ കൃതേ ചത്വാരി ദത്തവതീ, മമ കൃതേ തു ത്രീണി ഏവ!**
അവൾക്ക് നാലു കൊടുത്തു, എനിക്ക് മൂന്നേ തന്നുള്ളൂ.
**സർവ്വം ഭവാൻ ഏവ ഖാദിതവാൻ വാ?**
എല്ലാം നീ തന്നെ കഴിച്ചുവോ?
**ഏകം കാര്യം കതിവാരം വക്തവ്യം?**
ഒരു കാര്യം എത്ര തവണ പറയണം?
**കുത്രാപി സ്ഥാപയതി, അനന്തരം മാം പൃച്ഛതി**
അത് എവിടെയെങ്കിലും വെച്ചിട്ട് പിന്നെ എന്നോട് ചോദിക്കുന്നു.
**ഭോജനസമയേ ആഹ്വയാമി, ഇദാനീം ഗച്ഛതു**
ഊണുസമയത്ത് വിളിക്കാം, നീ ഇപ്പോൾ പൊകു.
**തേന സഹ ന ഗച്ഛതു ഇതി ദശവാരം ഉക്തവതീ**
അവന്റെ കൂടെ പോകരുതെന്ന് നിന്നോട് എത്ര പ്രാവശ്യം പറഞ്ഞിട്ടുണ്ട്.
**പാർശ്വഗൃഹം ഗത്വാ പത്രികാം ആനയതു**
അയൽപക്കത്തു നിന്നും ദിനപത്രം കൊണ്ടുവരൂ.
**അഹം സർവ്വം വ്യവസ്ഥിതം സ്ഥാപയിതും, സഃ വ്യസ്തം കർത്തും**
ഞാൻ എല്ലാം അടുക്കി വെക്കാനും, അവൻ എല്ലാം അലങ്കോലപ്പെടുത്താനും.

**അംബ, കിഞ്ചിത് സീവനം കരോതു**

അമ്മേ, ഇത് കുറച്ചൊന്ന് തയ്ച്ചുതരൂ.

**കൃപയാ ഏതദ് ബഹിഃ ക്ഷിപതു**

ദയവായി ഇത് പുറത്ത് എറിയൂ.

**ശാകം കിഞ്ചിത് കർത്തയിത്വാ ദദാതു**

പച്ചക്കറി കുറച്ചൊന്ന് മുറിച്ചുതരാമോ?.

**ഏകവാരം ഏവ സർവ്വം വദതു ഭവതീ**

എല്ലാം എന്നോട് ഒറ്റപ്രാവശ്യം പറയൂ.

**ഭവാൻ ധീമാൻ /കുശലഃ ബാലഃ**

നീ ബുദ്ധിയുള്ള/സമർത്ഥനായ കുട്ടിയാണ്.

**അംബ, അത്ര കിഞ്ചിത് വേദനാ അസ്തി**

അമ്മേ, ഇവിടെ കുറച്ചു വേദനയുണ്ട്.

**നിദ്രാം കരോതു, സമ്യക് ഭവിഷ്യതി**

ഉറങ്ങൂ, അത് ശരിയാകും.

**രാത്രൗ കഷായം കരോമി**

രാത്രി ഞാൻ കഷായമുണ്ടാക്കാം.

**പീത്വാ ശയനം കരോതു**

അത് കുടിച്ചിട്ട് ഉറങ്ങൂ.

**ഇദാനീം ഗത്വാ കിഞ്ചിത് പഠതു**

ഇപ്പോൾ പോയി കുറച്ചു പഠിക്കൂ.

**കിം, ഇദാനീം ഏവ നിദ്രാ വാ?**

എന്താ! ഇപ്പോൾ തന്നെ ഉറക്കമായോ?

**ഗണിതേ ദശ അങ്കാഃ ഏവ ഇതി സ്മരതി വാ?**

കണക്കിൽ പത്തു മാർക്കേയുള്ളൂ എന്ന്

ഓർമ്മയുണ്ടല്ലോ?

**അംബ, താൻ അന്യത്ര പഠിതും വദതു**

അമ്മേ, അവരോട് വേറെയെവിടെയെങ്കിലും

പഠിക്കുവാൻ പറയൂ.

**ഏതാവത് ധനം ന പര്യാപ്തം**

ഇത്രയും പണം മതിയാവില്ല.

**ശിരസി തൈലസമുക്ഷണം കരോതു**

എന്റെ തലയിൽ എണ്ണ പുരട്ടൂ.

**നിദ്രയാ ആന്ദോലനം കരോതി, പശ്യതു**

നോക്കൂ, അവൻ ഉറക്കത്തിൽ ആടുന്നു.

**ശിശുഃ രോദിതി**

കുഞ്ഞ് കരയുന്നു.

**സമ്മാർജനം കൃതവതീ വാ?**

നിലം തുടച്ചുവോ?

**ഇദാനീം അപി രംഗവല്ലീം ന ലിഖിതവതീ വാ?**

ഇതുവരെ കോലം വരച്ചില്ലേ?

**കതിവാരം വക്തവ്യം?**

എത്രതവണ പറയണം?

**കുത്ര ഗതവാൻ? ഗൃഹേ നാസ്തി വാ?**

എവിടെ പോയി? വീട്ടിലില്ലേ?

**പ്രത്യുത്തരം ന വദതു**

മറുപടി പറയൂ.

**ഉക്തം ന ശ്രുതവാൻ വാ?**

പറഞ്ഞത് കേട്ടില്ലേ?

**അദ്യതന പത്രികാം ദദാതു**

ഇന്നത്തെ പത്രം തരൂ.

**സഃ ആഗതവാൻ , ഏഷഃ പ്രസ്ഥിതവാൻ**

അവൻ വന്നു, ഇവൻ പുറപ്പെട്ടു.

**കടം പ്രസാരയതു**

പായ വിരിക്കൂ.

**രജകഃ വസ്ത്രം നീതവാൻ വാ?**

വെളുത്തേടൻ ഉടുപ്പ് കൊണ്ടുപോയോ?

**വസ്ത്രാണി ശുഷ്കയിതും പ്രസാരയതു**

വസ്ത്രങ്ങൾ ഉണക്കാനിടൂ.

**ഗത്വാ ശയനം കരോതു**

പോയി കിടന്നുറങ്ങൂ.

**ഏകം ആസന്ദം ആനയതു**

ഒരു കസേര കൊണ്ടുവരൂ.

**ഇദാനീം അപി നിദ്രാ ന ആഗതാ വാ?**

ഇതുവരെ ഉറക്കം വന്നില്ലേ?

**പശ്യതു, കഃ ശബ്ദം കരോതി?**

നോക്കൂ, ആരാണ് ശബ്ദമുണ്ടാക്കുന്നത്?

**കിമിദം, സർവ്വത്ര അവകരഃ?**

എന്താ ഇത്, എല്ലായിടത്തും ചവറാണല്ലോ.

**ദ്വാരം പിദധാതു (ദ്വാരപിധാനം കരോതു)**

വാതിൽ അടയ്ക്കൂ.

**ഏതദ് കിഞ്ചിത്കാലം ഗൃഹ്ണാതു**

ഇത് കുറച്ചുനേരം പിടിക്കൂ.

**മധ്യേ സംഭാഷണം ന കരോതു**

ഇടയ്ക്ക് സംസാരിക്കരുത്.

**കോലാഹലം മാ കരോതു**

ബഹളമുണ്ടാക്കരുത്.

**ദീപാൻ ജ്വാലയതു**

വിളക്കുകൾ തെളിയിക്കൂ.

**ദീപാൻ നിർവ്വാപയതു**

വിളക്കുകൾ അണയ്ക്കൂ.

**വ്യജനം ചാലയതു**

ഫാൻ പ്രവർത്തിപ്പിക്കൂ.

**ബഹിഃ അന്ധകാരഃ, കരദീപം ഗൃഹീത്വാ ഗച്ഛതു**

പുറത്ത് ഇരുട്ടാണ്, ടോർച്ച് കൊണ്ടുപോകൂ.

**അവഹിതമനസാ കരണീയം**

അത് സൂക്ഷിച്ചു ചെയ്യണം.

**ശ്രദ്ധയാ കരണീയം**

ശ്രദ്ധയോടെ ചെയ്യണം.

**തം യാനം ആരോപ്യ ആഗച്ഛതു**

അവനെ വണ്ടിയിൽ കയറ്റിവിട്ട് വരൂ.

**പാണിപാദം പ്രക്ഷാലയതു**

കൈകാലുകൾ കഴുകൂ.

**കുഡ്മാൻ യോജയതു**

ഷർട്ടിന്റെ ബട്ടണുകൾ ഇടൂ.

**ആരോഗ്യം നിർലക്ഷ്യ മാ പഠതു**

ആരോഗ്യം ശ്രദ്ധിക്കാതെ പഠിക്കരുത്.

**ഇതഃ പരം ഏവം ന കർത്തവ്യം**

ഇനിമേൽ ഇത് ചെയ്യരുത്.

ദ്രാവിഡപ്രാണായാമേന ന വദതു, സാക്ഷാത് വദതു

വളച്ചു കെട്ടി പറയരുത്, നേരെ പറയൂ.

**സമ്യക് ദന്തധാവനം കരോതു**

നന്നായി പല്ലു തേയ്ക്കൂ.

**വിനാ കാരണം കുപ്യതി**

ഒരു കാരണവും കൂടാതെ ദേഷ്യപ്പെടുന്നു.

**വൃഥാ കാലഹരണം കരോതി**

നിങ്ങൾ സമയം കളയുകയാണ്.

**മാം ന കോപയതു**

എന്നെ ദേഷ്യപ്പെടുത്തരുത്.

**ഹഠം മാ കരോതു**

അഹങ്കാരം കാണിക്കരുത്.

**കിമർഥം ഭവാൻ ക്ഷുഭ്യതി?**

താങ്കൾ എന്താണ് ദേഷ്യപ്പെടുന്നത്?

**പ്രഥമം ശിരോമാർജനം കരോതു**

ആദ്യം തല തുടയ്ക്കൂ.

**ആർദ്രവസ്ത്രം ന ധാരയതു**

നനഞ്ഞ വസ്ത്രം ധരിക്കരുത്.

**ശീഘ്രം സ്നാനം കൃത്വാ ആഗച്ഛതു**

വേഗം കുളിച്ചിട്ടു വരൂ.

**ഭാണ്ഡേ ജലം അസ്തി വാ?**

പാത്രത്തിൽ വെള്ളമുണ്ടോ?

**ആകാശവാണീം ചാലയതു**

റേഡിയോ ഓൺ ചെയ്യൂ.

**വിവിധഭാരതീം യോജയതു**

വിവിധഭാരതി ഓൺ ചെയ്യൂ.

**വാർത്താ സമാപ്താ വാ?**

വാർത്തകൾ കഴിഞ്ഞോ?

# മാതാപിതരഃ

## അച്ഛനമ്മമാർ

**അദ്യ കിഞ്ചിത് പൂർവ്വം ആഗച്ഛന്തി വാ?**

ഇന്ന് കുറച്ച് നേരത്തെ വരാമോ?

**കിമർഥം? കഃ വിശേഷഃ?**

എന്തിന്? എന്താണ് വിശേഷം?

**സായം ആഗമനസമയേ ശാകം ആനയന്തി വാ?**

വൈകുന്നേരം വരുമ്പോൾ പച്ചക്കറി കൊണ്ടുവരുമോ?

**രവിവാസരേ താൻ ആഹ്വയാമഃ വാ?**

ഞായറാഴ്ച അവരെ വിളിക്കാമോ?

**ബാലികാ കിമപി ആവശ്യകം ഇതി വദതി സ്മ**

പെൺകുട്ടി എന്തോ വേണമെന്നു പറയുന്നുണ്ടായിരുന്നു.

**അവശ്യം സ്മൃത്വാ ആനയന്തു**

തീർച്ചയായും ഓർമ്മയോടെ കൊണ്ടുവരണം.

**കിമർഥം പ്രതിദിനം വിലംബേന ആഗച്ഛന്തി?**

നിങ്ങൾ എന്താണ് ദിവസവും വൈകി വരുന്നത്?

**കസ്മിൻ സമയേ ആഗച്ഛന്തി അദ്യ?**

ഇന്ന് എപ്പോൾ തിരിച്ചു വരും?

**കുഞ്ചികാം പാർശ്വഗൃഹേ ദത്വാ ഗച്ഛാമി**

ചാവി അടുത്ത വീട്ടിൽ കൊടുത്തിട്ട് പോകാം.

**കിമിതി പദേ പദേ ആഹ്വയന്തി?**

എന്താണ് എന്നെ വീണ്ടും വീണ്ടും വിളിക്കുന്നത്?

**സർവ്വം തത്രൈവ അസ്തി, കിഞ്ചിത് പശ്യന്തു**

എല്ലാം അവിടെത്തന്നെ ഉണ്ട്, ഒന്നു നോക്കൂ.

**ഭോജനാർഥം കോഽപി വിശേഷഃ?**

ഊണിന് വിശേഷിച്ച് ഒരുക്കം വല്ലതുമുണ്ടോ?

**അദ്യ അസ്മാകം കൃതേ കാഫീ അസ്തി വാ?**

ഇന്ന് നമുക്ക് കോഫീ ഉണ്ടായിരിക്കുമോ?

**ഇദാനീം അപി സ്നാനം ന കൃതം?**

ഇതുവരെ കുളി കഴിഞ്ഞില്ലേ?

**ഭവന്തഃ കില മാസ്തു ഇതി ഉക്തവന്തഃ**

വേണ്ടെന്ന് നിങ്ങൾ തന്നെയല്ലേ പറഞ്ഞത്.

**സമയേ ഏകമപി/കിമപി ന മിലതി**

വേണ്ടസമയത്ത് ഒന്നും കിട്ടില്ല.

**വേതനം ലബ്ധം വാ?**

ശമ്പളം കിട്ടിയോ?

**ക്ഷീരാർഥം അദ്യ ഏവ ദാതവ്യം അസ്തി**

പാൽക്കാരന് ഇന്നുതന്നെ പണം കൊടുക്കണം.

**തേ സർവ്വദാ കലഹം കുർവ്വന്തി**

അവർ എപ്പോഴും വഴക്കിടുന്നു.

**തഥാ കിമർഥം വദതി?**

എന്താണ് അങ്ങനെ പറയുന്നത്?

**തത്ര അസ്തി വാ നാസ്തി വാ ഇതി പ്രഥമം ഏവ ദ്രഷ്ടവ്യം**

അത് അവിടെ ഉണ്ടോ ഇല്ലയോ എന്ന് ആദ്യം ഒന്ന് നോക്കാണം.

**അഹം കാര്യാലയം ഗച്ഛാമി**

ഞാൻ ഓഫീസിലേയ്ക്ക് പോകുകയാണ്.

**അസ്യ ജതുലേപം കാരയന്തു**

ഈ പാത്രത്തിന് ഈയം പുരട്ടണം.

**മാർഗേ സൗചികം വിചാര്യ ഗച്ഛന്തു**

വഴിയിൽ തയ്യൽക്കാരനെ കണ്ടിട്ട് പോകൂ.

# സുതാഃ

### മക്കൾ

**മമ ലേഖനീം സ്വീകൃതവാൻ വാ?**
എന്റെ പേന എടുത്തിരുന്നോ?
**പിതാ അസ്തി, തൂഷ്ണീം ഉപവിശന്തു**
അച്ഛനുണ്ട്, മിണ്ടാതിരിക്കൂ.
**കൃപയാ മനസി പഠതു**
ദയവു ചെയ്ത് മനസ്സിൽ വായിക്കൂ.
**ഭഗിനി, മമ കൃതേ ഗണിതം പാഠയതി വാ?**
ചേച്ചീ, എനിക്ക് കണക്ക് പഠിപ്പിച്ചുതരുമോ?
**മമ ശിക്ഷകഃ ഏവം ഏവ പാഠിതവാൻ**
എന്റെ അദ്ധ്യാപകൻ ഇതുമാത്രമാണ് പഠിപ്പിച്ചത്.
**ഭവതഃ ലേഖനീ കുത്ര?**
നിന്റെ പേന എവിടെ?
**മമ ഛത്രം ഭവാൻ കിമർഥം സ്വീകൃതവാൻ?**
എന്റെ കുട നിങ്ങൾ എന്തിനാണ് എടുത്തത്?
**തസ്യ കൃതേ കിമർഥം ദത്തവാൻ?**
നീ എന്തിനാണ് അത് അവന് കൊടുത്തത്?
**തത്കാരണതഃ ഇദാനീം അനുഭവതു**
അതുകൊണ്ട് ഇപ്പോൾ നീ അനുഭവിക്കൂ.

**ന, അഹം പിതരം സൂചയാമി**

ഇല്ല, ഞാൻ അച്ഛനോട് പറയും.

**പഠനം നാസ്തി, കിമപി നാസ്തി, കേവലം അടതി**

പഠിത്തവുമില്ല, ഒന്നുമില്ല, ചുമ്മാ കറങ്ങിനടക്കുന്നു.

**ഭവതഃ സർവ്വം അഹം ജാനാമി**

എനിക്ക് നിന്റെ എല്ലാ കാര്യങ്ങളും അറിയാം.

**ഭവതീ ബഹു പഠതി, ജാനാമി**

നീ കുറെ വായിക്കുന്നുണ്ടെന്ന് എനിക്കറിയാം.

**അദ്യ ഭവതഃ മിത്രം മാർഗേ മിലിതഃ**

ഇന്ന് വഴിയിൽ വെച്ച് നിന്റെ സുഹൃത്തിനെ കണ്ടു.

**ഭവതഃ മിത്രം അഹം മിലിതവാൻ**

ഞാൻ നിന്റെ സുഹൃത്തിനെ കണ്ടു.

**സഃ കിമപി ഉക്തവാൻ വാ?**

അയാൾ എന്തെങ്കിലും പറഞ്ഞോ?

**പരീക്ഷാ കദാ ഇതി സ്മരതി കില?**

പരീക്ഷ എപ്പോഴാണെന്ന് ഓർമ്മയില്ലേ?

**രമേശഃ ഭവന്തം ആഹ്വയതി**

രമേശൻ നിന്നെ വിളിക്കുന്നു.

**പശ്യതു, നാസികാ സ്രവതി**

നോക്കു, നിനക്ക് മൂക്കൊലിപ്പുണ്ട്.

**നാസികാം സ്വച്ഛം കൃത്വാ ആഗച്ഛതു**

മൂക്ക് വൃത്തിയാക്കി വരൂ?

**വക്തവ്യം ആസീത്, കരോമി സ്മ**

നീ എന്നോട് പറയണമായിരുന്നു, ഞാൻ അത് ചെയ്യുമായിരുന്നു.

**അങ്കന്യാ മാസ്തു, ലേഖന്യാ ലിഖതു**

പെൻസിൽ കൊണ്ടല്ല, പേന കൊണ്ടെഴുതു.

**തിഷ്ഠതു, യുതകം പരിവർത്ത്യ ആഗച്ഛാമി**

നിൽക്കൂ, ഷർട്ട് മാറ്റി ധരിച്ച് വരാം.

**ഏതദ് യുതകം ബഹു സമ്പൃക്തം**

ഈ ഷർട്ട് വളരെ ചെറുതാണ്.

**അപരം യുതകം ഏവം നാസ്തി**

മറ്റേ ഷർട്ട് അങ്ങനെയല്ല.

# സങ്കീർണ വാക്യാനി

## പലവക വാചകങ്ങൾ

**ഉച്ചതയാ ഉഭാവപി സമാനൗ**
ഉയരത്തിൽ രണ്ടുപേരും തുല്യരാണ്.
**അസ്മാകം ഗൃഹേ സർവ്വേ അസ്വസ്ഥാഃ**
ഞങ്ങളുടെ വീട്ടിൽ എല്ലാവർക്കും അസുഖം ബാധിച്ചിരിക്കുകയാണ്.
**മശകോ മശകഃ!**
വളരെയേറെ കൊതുകുകൾ .
**മത്കുണോ മത്കുണഃ**
വളരെയേറെ മൂട്ടകൾ .
**മശകജാലഃ കുത്ര?**
കൊതുകുവല എവിടെയാണ്?
**അന്തഃ കോƒപി നാസ്തി വാ?**
ഉള്ളിൽ ആരും ഇല്ലേ?
**ദൂഷിതഃ കാലഃ** മോശമായ സമയമാണ്.
**കർമകരാഃ ഏവ ദുർലഭാഃ**
പണിക്കാരെ കിട്ടാനേയില്ല.
**മഹതീ ഘോരികാ ഭോഃ മഹാരാവസ്യ**
ഈ ഭീമന്റേത്എന്ത് കൂർക്കംവലിയാണ്?.

# അതിഥിഃ

## അതിഥി

**പാനീയം കിം ദദാമി?**

കുടിക്കാൻ എന്തെടുക്കണം?

**തർഹി പാനകം ആനയാമി**

എന്നാൽ പഴച്ചാറ് കൊണ്ടുവരാം.

**ഭവാൻ കാഫീം പിബതി ഉത ചായം?**

താങ്കൾ ചായ കുടിക്കുമോ അതോ കാപ്പിയോ?

**കിഞ്ചിത് വിശ്രാന്തിം അനുഭവതു**

കുറച്ചു വിശ്രമിക്കൂ.

**അദ്യൈവ ഗന്തവ്യം വാ?**

ഇന്നു തന്നെ പോകണോ?

**ഭോജനാന്തരം ഗച്ഛതു**

ഊണ് കഴിഞ്ഞുപോകൂ.

**ദിനദ്വയം തിഷ്ഠതു ഭോഃ**

രണ്ടു ദിവസത്തേയ്ക്ക് താമസിക്കൂ.

**രാത്രൗ നിദ്രാ സമ്യക് ആസീത്**

രാത്രി നന്നായി ഉറങ്ങി.

**രാത്രൗ നിദ്രാ ഏവ നാസ്തി ഭോഃ**

രാത്രി ഉറങ്ങിയതേ ഇല്ല.

**ബഹിഃ ഗതവാൻ , ഇദാനീം ആഗച്ഛതി**

**പുറത്ത് പോയി, ഇപ്പോൾ വരും.**

# ശുഭാശയാഃ

## ആശംസകൾ

**ദീപാവലീ ശുഭാശയാഃ**

ദീപാവലി ആശംസകൾ

**യുഗാദി ശുഭാശയാഃ**

യുഗാദി ആശംകൾ

**മകരസംക്രമണസ്യ/പോംഗൽ ശുഭാശയാഃ**

മകരസംക്രമ/പൊങ്കൽ ആശംസകൾ

**നവവർഷസ്യ ശുഭാശയാഃ**

പുതുവത്സരാശംകൾ

**നവവർഷം നവചൈതന്യം ദദാതു**

പുതിയ വർഷം പുതുജീവൻ നൽകട്ടെ.

**ഭവതഃ വൈവാഹികജീവനം ശുഭമയം ഭവതു**

നിങ്ങളുടെ വൈവാഹികജീവിതം
മംഗളകരമാകട്ടെ.

**നവദമ്പത്യോഃ വൈവാഹികജീവനം സുമധുരം ഭൂയാത്**

നവദമ്പതികളുടെ വിവാഹജീവിതം ഏറെ
മധുരമുള്ളതാകട്ടെ.

**സഫലതായൈ അഭിനന്ദനം**

വിജയാശംസകൾ

**ഭവദീയഃ സമാരംഭഃ യശസ്വീ ഭവതു**

താങ്കളുടെ സംരഭം വിജയകരമാകട്ടെ.

**ശതം ജീവ ശരദോ വർധമാനാഃ**

നൂറു വർഷം ജീവിക്കട്ടെ.

**ശുഭാഃ തേ പന്ഥാനഃ**

താങ്കളുടെ യാത്ര ശുഭകരമാകട്ടെ

Please send corrections to shankara_2000@yahoo.com

This booklet is a translation of Samskrita-vyavahara-sahasri published and copyrighted by Pallava Prakashan, Bangalore, India. For more details contact `Aksharam', 8th Cross, Girinagar, Bangalore 560 085 INDIA Ph: 080-6613052, 080-6617276